# ചെങ്ങന്നൂർ മെത്രാസന രൂപീകരണം
# ചില വസ്തുതകൾ

(കാതോലിക്കേററ് ഓഫീസിൽനിന്നു്
പ്രസിദ്ധപ്പെടുത്തുന്നതു്)

ചെങ്ങന്നൂർ മെത്രാസന രൂപീകരണം സംബന്ധിച്ചുള്ള നടപടികളുടെ യഥാർത്ഥ വിവരങ്ങൾ സഭാംഗങ്ങളെ അറിയിക്കേണ്ടതു് ആവശ്യമെന്നു് കരുതുന്നതിനാൽ താഴെ പറയുന്ന വസ്തുതകൾ പ്രസിദ്ധീകരിച്ചുകൊള്ളുന്നു.

## 1. പ്രമേയാവതരണം – നിയമാനുസൃതം

(മാനേജിംഗ് കമ്മററിയിൽ)

പുരാതന കാലം മുതൽ ഓർത്തഡോക്സ് സഭാംഗങ്ങൾ തിങ്ങിപാർക്കുന്ന ചെങ്ങന്നൂർ കേന്ദ്രമാക്കി സഭയുടെ വികസനത്തിനും അഭിവൃദ്ധിക്കുമായി ഒരു മെത്രാസനം രൂപീകരിക്കണമെന്നു് അഭിപ്രായപ്പെട്ടുകൊണ്ടുള്ള രണ്ടു പ്രമേയങ്ങൾ 21–9–1983–ൽ കൂടിയ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയിൽ, അവതരിപ്പിക്കപ്പെട്ടു. അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ നടപടിച്ചട്ടങ്ങളിലെ റൂൾ 7 (a) അനുസരിച്ചാണു് ഈ പ്രമേയങ്ങൾ അവതരിപ്പിക്കപ്പെട്ടതു്. പ്രസ്തുത നടപടിച്ചട്ടങ്ങളിലെ റൂൾ 7 (d) അനുസരിച്ചു് മാനേജിംഗ് കമ്മററിയുടെ പ്രസിഡണ്ടു് തിരുമേനി ഈ പ്രമേയങ്ങൾക്കു് അവതരണാനുമതി നൽകിയിട്ടുള്ളതുമാണു്. 6–9–1983–ൽ കൂടിയ വർക്കിംഗ് കമ്മററിയുടെ ആലോചനയും . പ. ബാവാ തിരുമേനിക്കു് ഈ കാര്യത്തിൽ ഉണ്ടായിരുന്നു.

## 2. മെത്രാസന പുനർവിഭജനക്കമ്മററി രൂപീകരണം– പ. സുന്നഹദോസിൻെറ മുൻകൂട്ടിയുള്ള അനുമതി ഇതിനാവശ്യമോ?

21–9–1983–ൽ കൂടിയ മാനേജിംഗ് കമ്മററി മേൽസൂചിപ്പിച്ച പ്രമേയങ്ങൾ അനുഭാവ പൂർവം പരിഗണിക്കുകയും,

# ചെങ്ങന്നൂർ മെത്രാസന രൂപീകരണം ചില വസ്തുതകൾ

(കാതോലിക്കേററ് ഓഫീസിൽനിന്നു് പ്രസിദ്ധപ്പെടുത്തുന്നതു്)

ചെങ്ങന്നൂർ മെത്രാസന രൂപീകരണം സംബന്ധിച്ചുള്ള നടപടികളുടെ യഥാർത്ഥ വിവരങ്ങൾ സഭാംഗങ്ങളെ അറിയിക്കേണ്ടതു് ആവശ്യമെന്നു് കരുതുന്നതിനാൽ താഴെ പറയുന്ന വസ്തുതകൾ പ്രസിദ്ധീകരിച്ചുകൊള്ളുന്നു.

## 1. പ്രമേയാവതരണം – നിയമാനുസൃതം

(മാനേജിംഗ് കമ്മററിയിൽ)

പുരാതന കാലം മുതൽ ഓർത്തഡോക്സ് സഭാംഗങ്ങൾ തിങ്ങിപാർക്കുന്ന ചെങ്ങന്നൂർ കേന്ദ്രമാക്കി സഭയുടെ വികസനത്തിനും അഭിവൃദ്ധിക്കുമായി ഒരു മെത്രാസനം രൂപീകരിക്കണമെന്നു് അഭിപ്രായപ്പെട്ടുകൊണ്ടുള്ള രണ്ടു പ്രമേയങ്ങൾ 21–9–1983–ൽ കൂടിയ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയിൽ, അവതരിപ്പിക്കപ്പെട്ടു. അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ നടപടിച്ചട്ടങ്ങളിലെ റൂൾ 7 (a) അനുസരിച്ചാണു് ഈ പ്രമേയങ്ങൾ അവതരിപ്പിക്കപ്പെട്ടതു്. പ്രസ്തുത നടപടിച്ചട്ടങ്ങളിലെ റൂൾ 7 (d) അനുസരിച്ചു് മാനേജിംഗ് കമ്മററിയുടെ പ്രസിഡണ്ടു് തിരുമേനി ഈ പ്രമേയങ്ങൾക്കു് അവതരണാനുമതി നൽകിയിട്ടുള്ളതുമാണു്. 6–9–1983–ൽ കൂടിയ വർക്കിംഗ് കമ്മററിയുടെ ആലോചനയും. പ. ബാവാ തിരുമേനിക്കു് ഈ കാര്യത്തിൽ ഉണ്ടായിരുന്നു.

## 2. മെത്രാസന പുനർവിഭജനക്കമ്മററി രൂപീകരണം– പ. സുന്നഹദോസിൻെറ മുൻകൂട്ടിയുള്ള അനുമതി ഇതിനാവശ്യമോ?

21–9–1983–ൽ കൂടിയ മാനേജിംഗ് കമ്മററി മേൽസൂചിപ്പിച്ച പ്രമേയങ്ങൾ അനുഭാവ പൂർവം പരിഗണിക്കുകയും,

തുമ്പമൺ, കൊല്ലം, നിരണം എന്നീ മൂന്ന് മെത്രാസന ഇടവകകളെ പുനർവിഭജനം ചെയ്യുന്നതിനാവശ്യമായ പഠനം നടത്തി നിർദ്ദേശങ്ങൾ സമർപ്പിക്കുന്നതിനായി ഒരു കമ്മററിയെ നിയമിക്കണമെന്ന് തീരുമാനിക്കുകയും ചെയ്തു. അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ നടപടിച്ചട്ടം റൂൾ 30 (ഉ) അനുസരിച്ചാണ് ഇപ്രകാരം മാനേജിംഗ് കമ്മററി തീരുമാനിച്ചത്. ഇതിനു മുൻപ് മെത്രാസന പുനർവിഭജനം സംബന്ധിച്ച് രൂപീകരിക്കപ്പെട്ടിട്ടുള്ള എല്ലാ കമ്മററികളും നിയമിക്കപ്പെട്ടത് മാനേജിംഗ് കമ്മററിയുടെ നിശ്ചയമനുസരിച്ചാണ്. ഒരവസരത്തിലും പ. സുന്നഹദോസിന്റെ മുൻകൂട്ടിയുള്ള അനുമതി കമ്മററി രൂപീകരണത്തിന് ഉണ്ടായിരുന്നില്ല. സഭാ ഭരണഘടനപ്രകാരം അതിന്റെ ആവശ്യവുമില്ല.

സഭാ ഭരണഘടന 86–ാം വകുപ്പിൽ "വിദ്യാഭ്യാസം, ഫിനാൻസ് മുതലായ സഭയ്ക്കാവശ്യമുള്ള സംഗതികൾക്ക് മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അനുമതിയോടുകൂടി മാനേജിംഗ് കമ്മററിക്ക് സബ് കമ്മററികളെ നിയമിക്കാവുന്നതാകുന്നു........" എന്ന് പറഞ്ഞിട്ടുള്ളത്, മേൽ സൂചിപ്പിച്ച രീതിയിൽ ഏതെങ്കിലും ഒരു വിഷയത്തെ സംബന്ധിച്ച് പഠിച്ച് മാനേജിംഗ് കമ്മററിയിൽ റിപ്പോർട്ട് സമർപ്പിക്കുന്നതിനായി നടപടിച്ചട്ടം റൂൾ 30 (ഉ) അനുസരിച്ച് മാനേജിംഗ് കമ്മററി തന്നെ നിയമിക്കുന്ന കമ്മററികളെപ്പററിയല്ല, പ്രത്യുത, ഫിനാൻസ് കമ്മററി, പ്ലാനിംഗ് കമ്മററി, റൂൾസ് കമ്മററി, തുടങ്ങിയ സ്ററാൻഡിംഗ് കമ്മററികളെപ്പററിയാണ്. നടപടിച്ചട്ടം റൂൾ 30 (ഉ) അനുസരിച്ച് രൂപീകരിക്കപ്പെടുന്ന കമ്മററികളുടെ പ്രവർത്തനം, അതുസംബന്ധിച്ച റിപ്പോർട്ട് മാനേജിംഗ് കമ്മററിയിൽ സമർപ്പിക്കുന്നതിനോടുകൂടി അവസാനിക്കുന്നു. എന്നാൽ ഭരണഘടന 86–ാം വകുപ്പനുസരിച്ച് നിയമിക്കപ്പെടുന്ന കമ്മററികളുടെ പ്രവർത്തനം പ്രസ്തുത കമ്മററികൾ പിരിച്ചു വിടുകയോ പുതിയ കമ്മററികൾ രൂപീകരിക്കപ്പെടുകയോ ചെയ്യുന്നതുവരെ തുടരുന്നതാണ്.

അതുകൊണ്ട് മെത്രാസന പുനർ വിഭജനം സംബന്ധിച്ച് കമ്മററി രൂപീകരിച്ചതും ആ കമ്മററി ഇതേപററി പഠനം നടത്തി ഒരു റിപ്പോർട്ടു സമർപ്പിച്ചതും എല്ലാം സഭാ ഭരണഘടനാ



വ്യവസ്ഥകൾക്ക് വിധേയമായും കീഴ്പതിവിന് അനുയോജ്യമായും ആണ്.

### 3. കമ്മററിയുടെ കാലാവധി – റിപ്പോർട്ട്, കമ്മററി രൂപീകരണ ശേഷമുള്ള ആദ്യത്തെ മാനേജിംഗ് കമ്മററി യോഗം തന്നെ ചർച്ച ചെയ്തു.

കമ്മററിക്ക് യാതൊരു കാലാവധിയും നിശ്ചയിച്ചിരുന്നില്ല. റിപ്പോർട്ട് സമർപ്പിക്കുന്നതിന് 1983 ഡിസംബർ 31 വരെ സമയം അനുവദിച്ചിരുന്നു. ഒരു കമ്മററി മെമ്പർ ഓപ്പറേഷന് വിധേയമായി ആശുപത്രിയിലായിരുന്നതു കൊണ്ട് 1983 ഡിസംബർ 31–ന് മുൻപ് റിപ്പോർട്ട് സമർപ്പിക്കുവാൻ സാധിക്കാതെ വരുമെന്നും, കമ്മററി രൂപീകരണ ശേഷമുള്ള ആദ്യത്തെ മാനേജിംഗ് കമ്മററി യോഗത്തിൽ തന്നെ ചർച്ച ചെയ്യത്തക്കവണ്ണം റിപ്പോർട്ട് സമർപ്പിച്ചു കൊള്ളാമെന്നും പ. ബാവാ തിരുമേനിയെ ധരിപ്പിച്ചിരുന്നു. പ. ബാവാ തിരുമേനി അത് സമ്മതിക്കുകയും ചെയ്തിരുന്നു. മാനേജിംഗ് കമ്മററി കൂടിയ 1984 മാർച്ച് 29-ാം തീയതിക്ക് ഒരു മാസം മുൻപേതന്നെ റിപ്പോർട്ട് പ. ബാവാ തിരുമേനിക്ക് സമർപ്പിച്ചു. റിപ്പോർട്ട് വർക്കിംഗ് കമ്മററിയും മാനേജിംഗ് കമ്മററിയും ചർച്ച ചെയ്തു. ഇരു കമ്മററികളും റിപ്പോർട്ട് താമസിച്ചതിനെപ്പററി യാതൊരു പരാമർശനവും നടത്തിയിട്ടില്ല. തന്നെയുമല്ല, റിപ്പോർട്ട് അല്പം താമസിച്ചത് പ്രസ്തുത കമ്മററികളുടെ ചർച്ചകളെയും തീരുമാനങ്ങളെയും ഒരു തരത്തിലും ബാധിക്കുന്നുമില്ല.

### 4. കമ്മററിയുടെ പ്രവർത്തനം – മീററിംഗുകൾ കൂടിയ സ്ഥലം

കമ്മററിയുടെ എല്ലാ മീററിംഗുകളും ദേവലോകം കാതോലിക്കേററ് അരമനയിൽ വച്ചാണ് കൂടിയത്. തുമ്പമൺ, കൊല്ലം, നിരണം എന്നീ മെത്രാസന ഓഫീസുകളിൽനിന്ന് ശേഖരിച്ച സ്ഥിതിവിവരക്കണക്കുകളുടെയും, പള്ളികളുടെ സ്ഥാനം രേഖപ്പെടുത്തിയിട്ടുള്ള മാപ്പുകളുടെയും അടിസ്ഥാനത്തിലാണ് കമ്മററിയിൽ ചർച്ച നടന്നത്. ചാപ്പൽ ഉൾപ്പെടെയുള്ള എല്ലാ ആരാധനാ സ്ഥലങ്ങളുടെയും പേരുവിവരം, ഓരോ ഇടവകയിലെയും ഭവനങ്ങളുടെ എണ്ണം, ഓരോ ഇടവകയിൽനിന്നും

ശമ്പള പദ്ധതി പ്രകാരം മെത്രാസന ഓഫീസിൽ അടയ്ക്കുന്ന തുക, ഓരോ ഇടവകയിലെയും കാതോലിക്കാദിനപ്പിരിവു തുക (1981, 82, 83 ഈ വർഷങ്ങളിലെ) ഓരോ പള്ളിയിലും പ്രതിമാസം വി. കുർബാനയുള്ള ഞായറാഴ്ചകളുടെ എണ്ണം, ഇപ്പോഴത്തെ മെത്രാസന കേന്ദ്രത്തിൽ നിന്ന് ഓരോ പള്ളിയിലേക്കുമുള്ള ദൂരം, ഇടവകയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന ആശുപത്രി, സ്കൂൾ മുതലായ സ്ഥാപനങ്ങൾ ഉണ്ടെങ്കിൽ അവയുടെ പേരുവിവരം മുതലായ എല്ലാ വിവരങ്ങളും കമ്മററി മുമ്പാകെ ഉണ്ടായിരുന്നു. തന്നെയുമല്ല, കൂടുതലായി ആവശ്യമുള്ള വിവരങ്ങൾ കമ്മററി അംഗങ്ങളായ മെത്രാസന സെക്രട്ടറിമാരിൽ നിന്ന് ലഭ്യമാകുമായിരുന്നു. അതുകൊണ്ട് മററു കേന്ദ്രങ്ങളിൽ വച്ച് കമ്മററി മീററിംഗുകൾ കൂടേണ്ട ആവശ്യമുണ്ടെന്ന് കമ്മററി കരുതിയില്ല. ഓരോ മീററിംഗിന്റെയും അവസാനം അടുത്ത മീററിംഗ് എന്നായിരിക്കണമെന്നും എവിടെവച്ചായിരിക്കണമെന്നും കമ്മററി ആലോചിച്ച് തീരുമാനിക്കുകയാണ് ചെയ്തിരുന്നത്.

## 5. പുതുതായി രൂപീകരിക്കപ്പെടുന്ന മെത്രാസനം ഉൾപ്പെടെയുള്ള നാലുമെത്രാസനങ്ങളിലെയും പള്ളികളുടെ വിവരങ്ങൾ.

പ. സുന്നഹദോസിന്റെ നിശ്ചയമനുസരിച്ച് പുതുതായി രൂപീകരിക്കപ്പെടുന്ന ചെങ്ങന്നൂർ മെത്രാസനത്തിൽ 50 പള്ളികൾ മാത്രമെ ഉണ്ടായിരിക്കുകയുള്ളു (തുമ്പമൺ മെത്രാസനത്തിൽനിന്ന് 35, നിരണത്തുനിന്ന് 11, കൊല്ലത്തുനിന്ന് 4). ചെങ്ങന്നൂർ കേന്ദ്രമാക്കി ഒരു പുതിയ മെത്രാസനം രൂപീകരിക്കുമ്പോൾ ചെങ്ങന്നൂരും സമീപപ്രദേശങ്ങളിലും ഉള്ളപള്ളികൾ അതിൽ ചേർക്കേണ്ടി വരുമല്ലോ. അപ്രകാരമുള്ള പള്ളികൾ ഇപ്പോൾ തുമ്പമൺ മെത്രാസനത്തിലായതിനാൽ സ്വാഭാവികമായി താരതമ്യേന കൂടുതൽ പള്ളികൾ അവിടെനിന്ന് വേർപെടുത്തേണ്ടതായിവരും. ഇവിടെ പ്രസക്തമായിട്ടുള്ളത് എത്ര പള്ളികൾ വേർപെടുത്തപ്പെടുന്നു എന്നതിനെക്കാളുപരിയായി പുതിയ മെത്രാസനം രൂപീകരിച്ചു കഴിഞ്ഞാൽ, തുമ്പമൺ, നിരണം, കൊല്ലം ഈ മെത്രാസനങ്ങളിൽ അവശേഷിക്കുന്ന പള്ളികൾ എത്രവീതമാണെന്നുള്ളതാണ്. തുമ്പമൺ



മെത്രാസനത്തിൽ അവശേഷിക്കുന്നത് 105 പള്ളികളും (1 എണ്ണം ചാപ്പൽ), നിരണം മെത്രാസനത്തിൽ 95 പള്ളികളും (7 എണ്ണം ചാപ്പൽ), കൊല്ലം മെത്രാസനത്തിൽ 136 പള്ളികളും (8 എണ്ണം ചാപ്പൽ) ആണ്.

## 6. പുതിയ മെത്രാസന രൂപീകരണം സംബന്ധിച്ച ആലോചനകൾ

21–9–1983–ൽ കൂടിയ മാനേജിംഗ് കമ്മററിയിൽ അവതരിപ്പിക്കപ്പെട്ട പ്രമേയങ്ങളെ അടിസ്ഥാനമാക്കി നടന്ന ചർച്ചയാണ് ചെങ്ങന്നൂർ മെത്രാസന രൂപീകരണം സംബന്ധിച്ച് ആദ്യമായി ഔദ്യോഗിക തലത്തിൽ നടന്ന ആലോചന. മാനേജിംഗ് കമ്മററിയുടെ പ്രസ്തുത യോഗത്തിൽ തുമ്പമൺ ഇടവകയുടെ മെത്രാപ്പോലീത്താ തിരുമേനിയും സന്നിഹിതനായിരുന്ന് അഭിപ്രായങ്ങൾ പറഞ്ഞിട്ടുണ്ട്. കൊല്ലം, തുമ്പമൺ, നിരണം എന്നീ മൂന്ന് മെത്രാസനങ്ങളിലെ സെക്രട്ടറിമാർ മെത്രാസന പുനർവിഭജന കമ്മററിയിൽ ഉണ്ടായിരിക്കണമെന്നുള്ള അഭിപ്രായവും തിരുമേനി അംഗീകരിച്ചിട്ടുള്ളതാണ്. വിഭജന കമ്മററിയുടെ റിപ്പോർട്ടിനെപററി വർക്കിംഗ് കമ്മററിയിൽ ചർച്ച നടന്നപ്പോഴും ഇടവക മെത്രാപ്പോലീത്താ തിരുമേനി സന്നിഹിതനായിരുന്നു. റിപ്പോർട്ട് മാനേജിംഗ് കമ്മററി ചർച്ച ചെയ്ത് അംഗീകരിക്കുകയും ബന്ധപ്പെട്ട തിരുമേനിമാർ ചേർന്ന് പള്ളികളുടെ ലിസ്റ്റിനെ സംബന്ധിച്ച് ധാരണയിലെത്തണമെന്ന് അഭിപ്രായപ്പെടുകയും ചെയ്തപ്പോഴും അദ്ദേഹം സന്നിഹിതനായിരുന്നു. കൂടാതെ തിരുമേനിയുടെ കത്തുകളും, മെത്രാസന സെക്രട്ടറി കമ്മററിയിലുന്നയിച്ച അഭിപ്രായങ്ങളും കത്തുകൾമൂലം അറിയിച്ച അഭിപ്രായവും, മെത്രാസനകൗൺസിലിന്റെ അഭിപ്രായവും കണക്കിലെടുത്തിട്ടുണ്ട്. അതനുസരിച്ച് പുതിയ ചെങ്ങന്നൂർ മെത്രാസനത്തിന്റെ ആദ്യ ലിസ്റ്റിൽ നിന്ന് കോഴഞ്ചേരി, വഞ്ചിത്ര, ഇടപ്പാവൂർ, കൊററനാട്, അടൂർ സെൻറ് ജോർജ് എന്നീ പള്ളികൾ വിട്ടുകൊടുത്തിട്ടുണ്ട്.

പിന്നീട് മലങ്കര മെത്രാപ്പോലീത്താ തിരുമേനിയുടെ ആലോചനാ സമിതി നിയോഗിച്ച ഏഴംഗ കമ്മററി (നി. വ. ദി. ശ്രീ. മത്യൂസ് മാർ കൂറീലോസ് തിരുമേനി, നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ഒസ്താത്യോസ് തിരുമേനി, വർക്കിംഗ്

കമ്മററി മെമ്പർ ഡി. ശ്രീ. ഏ. കെ. ജെ. ജോസ്, ശ്രീ. കെ. എം. മാത്യു (മനോരമ), അത്മായട്രസ്ററി ശ്രീ. പി. സി. ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി ശ്രീ. ഈ.ജെ. ജോസഫ്, ഡെപ്യൂട്ടി സെക്രട്ടറി ശ്രീ. ഒ. എ. മാത്യു എന്നിവർ ഉൾപ്പെട്ടത്). തുമ്പമൺ ഇടവക മെത്രാപ്പോലീത്താ തിരുമേനി ചികിത്സയിലിരുന്ന കൈപ്പട്ടൂർ ആശുപത്രിയിൽചെന്ന് അദ്ദേഹം നിയോഗിച്ച ആളുകളുമായും തുമ്പമൺ മെത്രാസന കൗൺസിൽ അംഗങ്ങളുമായും നടത്തിയ സംഭാഷണത്തിന്റെയും, ബന്ധപ്പെട്ട തിരുമേനിമാരുമായി പ. ബാവാ തിരുമേനി ആലോചിച്ചതിന്റെയും ഫലമായി പ. സുന്നഹദോസ് അയിരൂർ ഭാഗത്തുള്ള 6 പള്ളികളും ചെങ്ങന്നൂർ മെത്രാസന ലിസ്ററിൽനിന്നും തുമ്പമൺ മെത്രാസനത്തിലേക്ക് വിട്ടുകൊടുത്തു. മേൽപറഞ്ഞ കമ്മററി അവിടെവച്ച് എന്തെങ്കിലും ധാരണയിലെത്തുകയോ ഏതെങ്കിലും കാര്യത്തിന് ഉറപ്പ് കൊടുക്കുകയോ ചെയ്തിട്ടില്ല. പ. സുന്നഹദോസിന്റെ തീരുമാനമനുസരിച്ച്, ചെങ്ങന്നൂർ മെത്രാസനത്തിൽ തുമ്പമണ്ണിൽ നിന്ന് ചേർക്കേണ്ടതായ പള്ളികളുടെഎണ്ണം 35 ആണ്. അവയിൽ മാസത്തിൽ ഒരു പ്രാവശ്യം പോലും വി. കുർബാനയില്ലാത്തതാണ് രണ്ടെണ്ണം.

**7. പ. ബാവാ തിരുമേനി ബന്ധപ്പെട്ട തിരുമേനിമാരുമായി നടത്തിയ ആലോചന.**

മേൽപറഞ്ഞപ്രകാരം വർക്കിംഗ് കമ്മററിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശ അനുസരിച്ച് പ. ബാവാ തിരുമേനി 12-7-1984-ൽ ബന്ധപ്പെട്ട മററു തിരുമേനിമാരുമായി ആലോചിച്ച് പുതിയ മെത്രാസനത്തിൽ ചേർക്കേണ്ടതായ പള്ളികളുടെ ലിസ്ററിൽ വരുത്തേണ്ട മാററങ്ങളെപററി ഒരുധാരണയിലെത്തി. പ്രസ്തുത മീററിംഗിൽ, നി. വ. ദി. ശ്രീ. മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ, നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ, നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ എന്നീ തിരുമേനിമാർ സന്നിഹിതരായിരുന്നു. പൂർണ്ണവിശ്രമം ആവശ്യമാണെന്ന് ഡോക്ടർ നിർദ്ദേശിച്ചിട്ടുള്ളതിനാൽ യോഗത്തിൽ സന്നിഹിതനാകുവാൻ നിവൃത്തിയില്ലെന്നും അദ്ദേഹത്തിന്റെ അഭിപ്രായം മുൻപുതന്നെ അറിയി



ച്ചിട്ടുണ്ടെന്നും കാണിച്ചുകൊണ്ട് അഭിവന്ദ്യ പീലക്സീനോസ് തിരുമേനി പ. ബാവാ തിരുമേനിക്ക് കത്തെഴുതിയിരുന്നു. അയിരൂർ ഭാഗത്തുള്ള ആറു പള്ളികൾ തുമ്പമൺ മെത്രാസനത്തിൽ തന്നെ നിലനിറുത്തണമെന്നും, ഇപ്പോൾ തുമ്പമൺ മെത്രാസനത്തിൽ ചേർത്ത് ലിസ്ററിൽ വന്നിട്ടുള്ള നുറനാട് (പടനിലം) സെ. തോമസ് പള്ളി ചെങ്ങന്നൂർ മെത്രാസനത്തോട് ചേർക്കണമെന്നുമായിരുന്നു പ്രസ്തുത യോഗത്തിൽ ഉണ്ടായധാരണ.

മെത്രാസന വിഭജനത്തെപ്പററി ആലോചിക്കുമ്പോൾ ഈ ധാരണയെപററി പ. സുന്നഹദോസിനെ അറിയിക്കുന്നതാണെന്നും, അതിനോട് യോജിക്കണമെന്ന് താല്പര്യപ്പെടുന്നു എന്നും കാണിച്ച് പ. ബാവാ തിരുമേനി അന്നുതന്നെ തുമ്പമൺ ഇടവക മെത്രാപ്പോലീത്താ തിരുമേനിക്ക് എഴുതുകയുണ്ടായി. പ്രസ്തുത എഴുത്ത് 12-7-1984-ൽ തന്നെ നി. വ. ദി. ശ്രീ. മത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ എന്നീ തിരുമേനിമാർ പത്തനംതിട്ടയ്ക്കു കൊണ്ടുപോയി നി. വ. ദി. ശ്രീ. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനിക്ക് കൊടുത്തു. പ്രസ്തുത കത്തിലെ ഉള്ളടക്കം മനസ്സിലാക്കിയപ്പോൾ അദ്ദേഹം സന്തുഷ്ടനായി എന്നും ഇനിയും കുഴപ്പമൊന്നുമില്ലെന്ന് പ്രസ്താവിച്ചു എന്നും കത്തു കൊണ്ടുപോയി കൊടുത്ത തിരുമേനിമാർ പ. ബാവാ തിരുമേനിയെ അറിയിക്കുകയുണ്ടായി. ഈ വിവരം രണ്ടു തിരുമേനിമാരും ചേർന്ന് രേഖപ്പെടുത്തി പ. സുന്നഹദോസ് മുമ്പാകെ സമർപ്പിക്കുകയും ചെയ്തു. ഈ കാര്യം കണക്കിലെടുത്താണ് പ. സുന്നഹദോസ് ചെങ്ങന്നൂർ മെത്രാസനത്തിൽ ചേർക്കേണ്ടതായ പള്ളികളുടെ ലിസ്ററ് അവസാനമായി അംഗീകരിച്ചത്.

**8. തുമ്പമൺ മെത്രാസനത്തിൽ ഡിസ്ട്രിക്ററ് മീററിംഗുകൾ കൂടുന്നത് നിരുത്സാഹപ്പെടുത്തി എന്നുള്ളതിനെപ്പററി.**

18-2-1984-ൽ കൂടിയ തുമ്പമൺ മെത്രാസന ഇടവകയോഗം, വിഭജന കാര്യത്തിൽ പ. സുന്നഹദോസും മാനേജിംഗ് കമ്മ

റ്റിയും എടുക്കുന്ന തീരുമാനമനുസരിച്ച് പോയാൽ മതിയെന്നും ആ കാര്യത്തിന് മെത്രാസനത്തിനകത്ത് മീറ്റിംഗുകളും മറ്റും കൂടേണ്ടതായ ആവശ്യമില്ലെന്നും നിശ്ചയം ചെയ്തിരുന്നു. ഇപ്രകാരം ഡിസ്ട്രിക്റ്റ് മീറ്റിംഗുകളും മറ്റും കൂടുന്നത് മെത്രാസനത്തിന്റെയും സഭയുടെയും ശിക്ഷണത്തെ ബാധിക്കുമെന്നും, അത് നിരുൽസാഹപ്പെടുത്തേണ്ടതാവശ്യമാണെന്നും കാണിച്ചു് മെത്രാസനത്തിലെ ബ. വൈദികരും, അയ്മേനികളും ചേർന്ന് തുമ്പമൺ ഇടവക മെത്രാപ്പോലീത്താ തിരുമേനിക്കും പ. ബാവാ തിരുമേനിക്കും നിവേദനങ്ങൾ സമർപ്പിച്ചിട്ടുമുണ്ട്. ഈ പരിതസ്ഥിതിയിൽ സമാനചിന്താഗതിക്കാരുടെ മാത്രം ഡിസ്ട്രിക്റ്റ് മീറ്റിംഗുകൾ കൂടിയതിനുശേഷം ഏകോപിച്ച് മീറ്റിംഗുകൾ കൂടുന്നു എന്നറിഞ്ഞപ്പോൾ സഭയുടെയും മെത്രാസനത്തിന്റെയും താല്പര്യത്തെ മുൻനിറുത്തി ഇപ്രകാരമുള്ള മീറ്റിംഗ് നടത്തുന്നതിനെ തടയുവാൻ പ. ബാവാ തിരുമേനി നിർബന്ധിതനായിത്തീരുകയാണുണ്ടായത്.

## 9. കാതോലിക്കാദിനപ്പിരിവ് ശേഖരിച്ചത്.

തുമ്പമൺ മെത്രാസനമൊഴിച്ച് കേരളത്തിലുള്ള എല്ലാ മെത്രാസനങ്ങളിലെയും പള്ളികളിലെ കാതോലിക്കാദിനപ്പിരിവ് അതാതു കേന്ദ്രങ്ങളിൽ മീറ്റിംഗുകൾ കൂടി സ്വീകരിച്ചുകഴിഞ്ഞിട്ടും തുമ്പമൺ മെത്രാസന മെത്രാപ്പോലീത്തായ്ക്ക് സുഖമില്ലാതിരുന്നതുകൊണ്ട് ഒരു തീയതി നിശ്ചയിച്ച് മീറ്റിംഗു കൂടുവാൻ സാധിച്ചില്ല. ഈ പരിതസ്ഥിതിയിൽ പ. ബാവാതിരുമേനി ജൂലൈ ാാം– നു വൈകുന്നേരം കൈപ്പട്ടൂർ ആശുപത്രിയിൽ ചെന്ന് അവിടെ ചികിത്സയിലിരുന്ന അഭിവന്ദ്യ പീലക്സീനോസ് തിരുമേനിയെ കണ്ടപ്പോൾ കാതോലിക്കാദിനപ്പിരിവുകാര്യം സംസാരിക്കുകയും തിരുമേനിയുടെ ആരോഗ്യസ്ഥിതി പരിഗണിച്ച് 1977–ന് മുൻപ് ചെയ്തിരുന്നതുപോലെ പ്രസ്തുത പിരിവ് പ. ബാവാ തിരുമേനിക്ക് പള്ളികളിൽനിന്ന് നേരിട്ട് അയച്ചുകൊടുക്കുവാൻ പ. ബാവാ തിരുമേനി കല്പന അയയ്ക്കണമെന്ന് തീരുമാനിക്കുകയും ചെയ്തു. ഈ തീരുമാനമെടുത്തത് അഭിവന്ദ്യ പീലക്സീനോസ് തിരുമേനിയുടെ പൂർണ്ണ സമ്മതത്തോടെയായിരുന്നു.



ഇതനുസരിച്ച് 1984–ലെ കാതോലിക്കാദിനപ്പിരിവ് പ. ബാവാ തിരുമേനിയുടെ പേർക്ക് അയച്ചുകൊടുക്കുകയോ തിരുമേനിയെ ഏല്പിക്കുകയോ ചെയ്യണമെന്ന് കാണിച്ച് തുമ്പമൺ മെത്രാസനത്തിലെ എല്ലാ പള്ളികൾക്കും പ. ബാവാ തിരുമേനി 6–7–1984–ൽ കല്പന അയച്ചു. എന്നാൽ പിരിവു തുകകൾ ഉടനെ അയച്ചുകൊടുക്കേണ്ടതില്ലെന്നും പള്ളികളിൽ സൂക്ഷിക്കണമെന്നും കാണിച്ച് ഇടവക മെത്രാപ്പോലീത്താ തിരുമേനി 10–7–1984–ൽ എല്ലാ പള്ളികൾക്കും കല്പന അയച്ചു. പ്രസ്തുത കല്പനയിൽ, അഭിവന്ദ്യ കൂറിലോസ് തിരുമേനിയുടെ നേതൃത്വത്തിൽ പോയ ഏഴംഗ കമ്മററി ഭദ്രാസനത്തിലെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടായതിനുശേഷം കാതോലിക്കാദിനപ്പിരിവ് ഏററുവാങ്ങുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്യാമെന്നുള്ള ധാരണയിലാണ് പിരിഞ്ഞതെന്ന് പറഞ്ഞിട്ടുണ്ട്. കാതോലിക്കാദിനപ്പിരിവിനെ സംബന്ധിച്ചോ മറേറതെങ്കിലും കാര്യത്തെ സംബന്ധിച്ചോ യാതൊരു ധാരണയും അന്ന് ഉണ്ടായിട്ടില്ല എന്നതാണ് വസ്തുത. പരസ്പരവിരുദ്ധമായ കല്പനകൾ മൂലം ജനങ്ങളുടെ ഇടയിൽ ചിന്താകുഴപ്പമുണ്ടാകാതിരിക്കുവാൻ പ. ബാവാ തിരുമേനി പള്ളിവികാരിയും കൈക്കാരനും മാത്രം വായിച്ചറിയുന്നതിന് 12–7–1984–ൽ മറെറാരു കല്പന അയയ്ക്കേണ്ടിവന്നു. അതിൽ ഇടവക മെത്രാപ്പോലീത്താ തിരുമേനിയുടെ മുൻ പറഞ്ഞ കല്പന പള്ളിയിൽ വായിക്കേണ്ടതില്ലെന്നും കാതോലിക്കാദിനപ്പിരിവ് 6–7–1984–ലെ കല്പനയിൽ ആവശ്യപ്പെട്ടിരുന്നതുപോലെ നേരിട്ട് പ. ബാവാ തിരുമേനിക്ക് അയയ്ക്കണമെന്നും ആവശ്യപ്പെട്ടിരുന്നു. ഇതിനകം തുമ്പമൺ മെത്രാസനത്തിലെ 112 പള്ളികളിലെ കാതോലിക്കാദിനപ്പിരിവ് ഇവിടെ കിട്ടിയിട്ടുണ്ട്. ഇടവക മെത്രാപ്പോലീത്താ തിരുമേനി ആവശ്യപ്പെട്ടതനുസരിച്ച് കാതോലിക്കേറ്റ് ഓഫീസിൽനിന്ന് ഡെ. സെക്രട്ടറി പത്തനംതിട്ടയിൽ ചെന്ന് ശേഖരിച്ചത് 23 പള്ളികളിലെ പിരിവു മാത്രമാണ്.

## 10. 17–8–1984–ൽ നടന്ന സമ്മേളനം

17–8–1984–ൽ അഭിവന്ദ്യ പീലക്സീനോസ് തിരുമേനിയും നാല്പതോളം വൈദികരും ചേർന്ന് കാതോലിക്കേറ്റ് അരമനയിൽ വച്ച് പ. ബാവാ തിരുമേനിയുമായി മെത്രാസന

വിഭജന കാര്യത്തെ സംബന്ധിച്ച് സംസാരിച്ചു. ചെങ്ങന്നൂർ മെത്രാസനത്തിൽ ചേർക്കണമെന്ന് പ. സുന്നഹദോസ് തീരുമാനിച്ച 35 പള്ളികളിൽ 6 പള്ളികൾ കൂടെ തുമ്പമൺ മെത്രാസനത്തിൽ നിലനിറുത്തണം എന്ന ആവശ്യമാണ് അഭിവന്ദ്യ പീലക്സീനോസ് തിരുമേനി ഉന്നയിച്ചത്. പ. സുന്നഹദോസിന്റെ തീരുമാനം ഭേദഗതി ചെയ്യുവാൻ പ. ബാവാ തിരുമേനിക്ക് അധികാരമില്ലെന്നും സുന്നഹദോസ് എടുത്തിട്ടുള്ള തീരുമാനം നടപ്പിലാക്കുവാനുള്ള ചുമതലയാണ് തനിക്കുള്ളതെന്നും ഏതെങ്കിലും പള്ളികൾ തുമ്പമൺ മെത്രാസനത്തിൽ തന്നെ നിലനിറുത്തണമെന്നുണ്ടെങ്കിൽ അതിന് പ. സുന്നഹദോസിന് മാത്രമെ ഇനിയും സാധിക്കുകയുള്ളു എന്നും, പ. ബാവാ തിരുമേനി അവരെ അറിയിച്ചു. പ. സുന്നഹദോസിന്റെ തീരുമാനങ്ങൾ ബന്ധപ്പെട്ട എല്ലാവരും അനുസരിക്കണമെന്നുള്ള പ. ബാവാ തിരുമേനിയുടെ അഭിപ്രായത്തോട് അഭിവന്ദ്യ പീലക്സീനോസ് തിരുമേനി ഉൾപ്പെടെ എല്ലാവരും യോജിച്ചു.

## 11. 18-9-1984-ലെ വൈദീകയോഗം

നി. വ. ദി. ശ്രീ. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ സാന്നിദ്ധ്യത്തിലും പ. ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും തുമ്പമൺ മെത്രാസനത്തിലെ വൈദികരുടെ ഒരു യോഗം കൂടണമെന്ന് പ്രസ്തുത മെത്രാസനത്തിലെ ഭൂരിപക്ഷം വൈദികർ അപേക്ഷിച്ചതനുസരിച്ചാണ് 18-9-1984-ൽ വൈദികയോഗം തുമ്പമൺ M. G. U. P. സ്കൂളിൽവച്ച് കൂടുവാൻ കല്പന അയച്ചത്. അതനുസരിച്ച് പ. ബാവാ തിരുമേനിയും അഭിവന്ദ്യ പീലക്സീനോസ് തിരുമേനിയും തുമ്പമൺ മെത്രാസനത്തിലെ ബഹുഭൂരിപക്ഷം വൈദികരും സന്നിഹിതരായിരുന്നു. എന്നാൽ കുടശ്ശനാട്, തുമ്പമൺ എന്നീ പള്ളികളിൽനിന്ന് ചില പ്രശ്നങ്ങൾ സംബന്ധിച്ച് നിവേദനം സമർപ്പിക്കുവാൻ എത്തിയ കുറെ ആളുകൾ സ്കൂൾ ഹാളിന് പുറത്തുനിന്ന് ബഹളമുണ്ടാക്കിയതുകൊണ്ട് മീറ്റിംഗ് നടത്താൻ സാധിച്ചില്ല. അവരുടെ അപേക്ഷകൾ പ. ബാവാ തിരുമേനി സ്വീകരിക്കുകയും അതിലെ കാര്യങ്ങളെ സംബന്ധിച്ച് ആലോചിച്ച്



വേണ്ടത് ചെയ്യാമെന്ന് അവരോട് പറയുകയും ചെയ്തതാണ്, എന്നിട്ടും കുറെ ആളുകൾ യോഗം നടത്താൻ പ്രയാസമുണ്ടാകത്തക്കവണ്ണം ബഹളം തുടർന്നുകൊണ്ടിരുന്നു.

സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയിൽ ഒരു മെത്രാസനത്തിലെ വൈദികയോഗം വിളിച്ചുകൂട്ടുവാൻ പ. ബാവാ തിരുമേനിക്ക് അധികാരമുണ്ട്. ഇതിൽ ഭരണഘടനയ്ക്കെതിരായിയാതൊന്നുമില്ല. യോഗം വിളിച്ചുകൂട്ടുന്നവിവരം ഇടവക മെത്രാപ്പോലീത്തായെ അറിയിക്കുകയും അദ്ദേഹത്തെ യോഗത്തിലേക്ക് ക്ഷണിക്കുകയും ചെയ്തിരുന്നു. അതനുസരിച്ചാണ് അദ്ദേഹം സന്നിഹിതനായിരുന്നത്.

## 12. തുമ്പമൺ മെത്രാസനത്തിൽ നിലനിറുത്തണമെന്ന് തുമ്പമൺ ഇടവക മെത്രാപ്പോലീത്താ തിരുമേനി ആവശ്യപ്പെടുന്ന പള്ളികളെ സംബന്ധിച്ച്

അറത്തി സെൻറ് ജോർജ്, ആററുവാ മാർ ബർസൗമാ, കുടശ്ശനാട് സെൻറ് സ്ററീഫൻസ്, കുരമ്പാല സെൻറ് തോമസ്, പെറളശ്ശേരി സെൻറ് ജോർജ്, മാരാമൺ സെ. മേരീസ് എന്നീ പള്ളികളാണ് പുതിയ ചെങ്ങന്നൂർ മെത്രാസനത്തിൽ ചേർക്കാതെ തുമ്പമൺ മെത്രാസനത്തിൽ തന്നെ നിലനിറുത്തണമെന്ന് ഇടവക മെത്രാപ്പോലീത്താ തിരുമേനി ആവശ്യപ്പെടുന്നത്. ഈ പള്ളികൾ ഭൂമിശാസ്ത്രപരമായി ചെങ്ങന്നൂർ മെത്രാസനത്തോട് ചേരേണ്ടതാണ്. തന്നെയുമല്ല ഇവകൂടെ വേർപെടുത്തിക്കഴിഞ്ഞാൽ ചെങ്ങന്നൂർ മെത്രാസനത്തിൽ അവശേഷിക്കുന്നത് 44 പള്ളികൾ മാത്രമായിരിക്കും. (ഫലത്തിൽ 42. രണ്ടെണ്ണത്തിൽ മാസത്തിൽ ഒരു തവണയും വി. കുർബാന നടക്കുന്നില്ല). അതേസമയം അവശേഷിക്കുന്ന തുമ്പമൺ മെത്രാസനത്തിൽ 111 പള്ളികളും ഉണ്ടായിരിക്കും.

മേൽപറഞ്ഞ വസ്തുതകളിൽനിന്ന്, ചെങ്ങന്നൂർ മെത്രാസന രൂപീകരണം സംബന്ധിച്ച് കൈക്കൊണ്ടിട്ടുള്ള നടപടികൾ സഭാ ഭരണഘടനയ്ക്കും കീഴ്വഴക്കങ്ങൾക്കും അനുസൃതമാണെന്നും, തുമ്പമൺ ഇടവക മെത്രാപ്പോലീത്താ തിരുമേനിയുടെ അഭിപ്രായങ്ങൾക്ക് പരമാവധി പരിഗണന കൊടുത്തുകൊണ്ടാണ് മാനേജിംഗ് കമ്മററിയും പ. സുന്നഹദോസും തീരുമാനങ്ങൾ എടുത്തിട്ടുള്ളതെന്നും മനസ്സിലാക്കാവുന്നതാണ്.

| | |
|---|---|
| കാതോലിക്കേററ് ഓഫീസ് | ഇ. ജെ. ജോസഫ് (ഒപ്പ്) |
| കോട്ടയം– 20–9–1984 | അസോസ്യേഷൻ സെക്രട്ടറി |